# ഇതാകുന്നത്
# ഹുസൈൻ മാല
## യെന്ന പുതിയ നേർച്ചപ്പാട്ടാകുന്നു

ഈ പാട്ട് പറപ്പൂർ
പള്ളിക്കൽ മറപ്പെട്ട
അസ്സയ്യിദ് ഹുസൈനുബ്നു
അലവി അൽ ഹള്റമി
തങ്ങളുടെ ബളർമകളിൽ
നിന്നും അൽപ്പമാത്രം
യെടുത്തുണ്ടാക്കപ്പെട്ടതാകുന്നു.

തുമ്പത്ത് മരക്കാരുട്ടി
എന്നവരാലുണ്ടാക്കപ്പെട്ടത്

# ഹുസൈൻ മാല

അഹദിയ്യത് അകം മറയ്ന്തവൻ തിരുനാമത്തെ
അവ്വലിൽ ഉത്ത് പുകൾന്ത് അബ്തദീ ഗീതത്തെ
അഹദവന്റെ അമ്പുടയെ നൂറിനാൽ അമയ്ത്തെ
ആലമുക്കെല്ലാം ഹയൂല വീചമായെ സത്തെ
അഹ്മദർ ആലും സ്വഹാബും കൂടെ അഹ്ലുൽ ബൈത്തെ
ആണവർക്കും നൽ സ്വലവാത്തും സലാമും ഉത്തെ
വഹ്ദത്ത് ആണെ പൂവളപ്പിൽ വാണെ റസൂലുല്ലാഹ്
വരിശരെ പേരർമകൻ ഹുസൈൻ വലിയുള്ളാഹ്
വലിയരെ മനാഖിബിന്ന് അൽപ്പമെ എടുത്തെ
വൺമയിൽ ഹുസൈനുമാലൈ മാമണിയായി കോർത്തെ
മെലിവുകൾ ഇല്ലാതെ തീർത്ത് പാടുവാൻ ഏക് അല്ലാഹ്
മേദരെ ഹഖ്ഖാലെ ഹാജാത്ത് എങ്കളിൽ ബീട്ടല്ലാഹ്
നലവിനാൽ ഉകന്തെ അഹ് ലുൽബൈത്തി പൊൻ കോവക്ക്
നാണിയപ്പെട്ടുള്ളെ ഐദറൂസി ഖബീലക്ക്
പൊലിവുടെ ഹളർമൗത്തതെണ്ടെ നൽപതിക്ക്
ഫൂസു കന്തൊളിന്ത് ഉദിത്തെ ചെമ്മലർ വിളക്ക്
ചെമ്മലർ സയ്യിദ് ഹുസൈൻ വലിയ്യുല്ലാഹ്
സീദരെ തൊട്ട് സകല നാളിലും റളിയല്ലാഹ്
കമ്മല ശരീഅത്തും ത്വരീഖത്തും വഹിത്തെ
കനതി മഅ്രിഫത്തതിൽ ഹഖീഖത്തും ഫലിത്തെ
സുമ്മ ലാഹൂത്ത് ആലമിൽ സിർറിന്റെ സിർറകത്തെ
തുങ്കമിൽ മഹ്വു അണയ് ബശരിയ്യ സിഫാത്തെ
തമ്മലുറ്റെ മള്ഹറും കണ്ട് അത്തലം വിടുത്തെ
തനിയവൻ അരുൾ പറപ്പൂർ ഇത്തലത്ത് അണയ്ത്തെ
അണന്തതിലുണ്ട് രസപ്പെട്ടെ നവം പെരുത്തെ
അറയുകിൽ കവിത നീളും മൂലമാൽ ഒശിത്തെ
തണി മതിപ്രകാശ നീദർ ഇപ്പടിക്കുദിത്തേ
സംഗതി കേളണ്ടെയോ ഈ തണ്ണടയോർ ഒത്തെ
അണി മികന്ത് നല്ലെ ഒരു പള്ളിയെടുപ്പിത്തെ
ആയതിൽ പിൻ സയ്യിദ് ഫള്ലാണവർ വന്നെത്തെ
തുണൈത്തിടും മതി അവർ അലവി വലിയ്യുല്ലാഹ്
തൂയരെ പുതൽ വരാമേ നിത്തം റഹിമല്ലാഹ്

നിത്തിയ വണക്കവീടും കണ്ടുളം സുഖിത്തേ
നേശമാൽ ഖൈറാൽ ദുആ മേബാനിയോർക്കുരത്തെ
ഇത്തര കാരണവർകൾ ഓതിടൈ പൊങ്കാവെ
ഇയ്യിടെത്ത് എങ്കൾക്കൊരാളെ താരണം ചെങ്കോവെ
ഉത്തിര മൊഴി ഹളർമൗത്തതിന്ന് ഉദിത്തെ
ഓമലർ ഒരാൾ ഉമൈക്ക് വന്തിടും എന്തുത്തെ
ഇത്തരം പറഞ്ഞെ പിമ്പ് സ്വയപതിയിൽ നിന്നെ
ഇമ്പരാം വലി ഹുസൈനർ മമ്പുറമിൽ വന്നെ
വന്തെ സയ്യിദാം വലിയെ തൊട്ട് റളിയല്ലാഹ്
വരിശരെ ഹക്കാലെ ഹാജാത്ത് എങ്കളിൽ ബീട്ട് അല്ലാഹ്
സുന്ദിരർ അണന്തെ ചേതി ദേശമിൽ പരന്തെ
സൂദരാം പൂക്കോയയും ഹുസൈനരും സുഖിന്തെ
ചന്തമുള്ള പള്ളിയതിൽ വന്തവർ ഇരുന്തെ
സദസതിൽ ജനസമൂഹം എത്തിടൈ കുളർന്തെ
മുന്തിയെ ളിയാഫത്തൂട്ടി കാരണമ്മാർ ഒത്തെ
മുന്നവൻ വലികളെ തൻ പാദമേ മണത്തേ
പാദമേ താരും വലികളിൽ രിളാ നൽക് അല്ലാഹ്
ഫാളിലർ ഹഖാലെ ഹാജാത്ത് എങ്കളിൽ ബീട്ട് അല്ലാഹ്
ഫോദരാം സയ്യിദ് ഫള്‌ലു മമ്പുറപ്പതിക്കൈ
പോകുവാൻ ഒരുങ്ങിടുന്നെ ബേളയിൽ വിളിക്കൈ
കാതലുറ്റ കാരണമ്മാരെ അവരിൽ ഉത്തെ
കനതിയായുള്ള നിധി ഉൽകൾക്കിവർ എന്നോർത്ത്
സാദ സയ്യിദ് ഹുസൈനുവലീ വിധി പടിക്കൈ
സമ്മതപ്പെട്ട് വസിക്കണം ഉമൈകളൊക്കൈ
വൊക്കമുടെ സയ്യിദരെ തൊട്ട് റളിയല്ലാഹ്
ഉന്മണി ഹഖാലെ ഹാജാത് എങ്കളിൽ ബീട്ട് അല്ലാഹ്
ഇക്കുണ വലിയരെ നമതിലും മാനിത്ത്
ഇമ്പമിൽ നഫഖത്തും ഒരു പടി എടുത്തെ
ദിക്കിതിൽ കൊടുക്കണം എണ്ടുത്ത് ഇരവുരത്ത്
തേൻ കനിപ്പൂ രാജ രാജർ പോകുവാൻ തനൈത്തെ
ഹഖവന്റെ മേദനീദർ ഇപ്പുരി വിടുത്ത്
ആരിയ പ്രകാശർ ഏശി അന്ന് മമ്പുറത്ത്
ഏശിയെ സയ്യിദ് വലിയെ തൊട്ട് റളിയല്ലാഹ്
ഇമ്പരെ ഹഖാലെ ഹാജാത്ത് എങ്കളിൽ ബീട്ടല്ലാഹ്

നാസരിൽ തണി ഹുസൈനുവലി പറപ്പൂർ എന്നേ
നാടകം മുറബ്ബിയായി വാൾന്തിടവേ പിന്നേ
നേശമിൽ ഇബാദത്തും സുഹ്ദകത്തിൽ തന്നെ
നേശമിൽ ഉബൂദിയ്യതിന്റെ മഖാമിൽ നിന്നെ
കാശമേ ശിക്ഷക്ക് പാത്രമായവൻ ഭയന്നേ
കരുതിയേ വഴിപാട് കൊണ്ട് കാത്തെ കട്ടിപ്പൊന്നേ
പൊന്നിലും മിക്സാ ഹൈദറൂസ് വലിയുല്ലാഹ്
പുണ്യർ ഹഖാൽ മമതെണ്ണം ശിഫയാക്ക് അല്ലാഹ്
മന്നവർ മൈന മുഹറം പന്തിരണ്ടിന്റന്ന്
മതിമണി തിങ്കൾ ദിനത്തിൽ ആഖിറം കടന്ന്
പുന്നസി തുനുർ വലി ഈ നാളിനെ പറഞ്ഞെ
പ്രീതരായെ ഖാദിമിൽ മുൻ അന്നവർ അറിഞ്ഞേ
മുന്നവന്റെ മേൽമ എന്നെ  കിരികിടം വഹിത്തെ
മേദരെ പൊലിവർ പിന്നും കടികളെ തിരിത്തെ
എന്നുമെ ജയം തരും സയ്യിദ് വലിയുല്ലാഹ്
ഏന്തലർ ഹഖാലെ ഹാജാത്ത് എങ്കളിൽ ബീട്ട് അല്ലാഹ്
ഉന്നിതം ഒരുത്തി പേറ്റ് നൊമ്പലം പുടിത്തേ
ഓമനാ കുട്ടിന്റെ സീരൈ കാണവെ പുറത്തെ
അന്നവൾ മരണമിൽ പെടും വെന നിനയ്ത്തെ
ആണതാൽ ഭവിക്കവെ കൊടുമ ഹയ്‌വാനത്തെ
ചന്നരെ മഖാമിടം അന്നുള്ളൊരു കനത്തെ
ചാലമിൻ ചർമം അരച്ച് ഈന്തത് കുടിത്തെ
കുടിത്തുടൻ കുട്ടി പിറന്തെ നാദരിൽ റളിയല്ലാഹ്
ഗുണവരെ ഹഖാലെ ഹാജാത്ത് എങ്കളിൽ ബീട്ടല്ലാഹ്
പടിയകം മതർ ചൊരിയാതെ ബറം മികന്തെ
ഫാളിലരിൽ മാനുഷർ സന്താപമിൽ മൊളിന്തെ
കടിമർ കരം ഉയർത്തി ഏകനോട് ഇരന്തെ
കാലമേ ബേണ്ടും ബിധം പോലെ മതർ ചൊരിന്തേ
കൊടുവാദീനത്തിൽ ഇവരാൽ ഗുണം ഫലിന്തേ
കുടുങ്ങിയേ നേരം വിളിപ്പോരിൽ അരുൾ മികന്തേ
അരുളയേ സയ്യിദ് അവരെ തൊട്ട് റളിയല്ലാഹ്
അണിയരെ ഹഖാലെ ഹാജാത്ത് എങ്കളിൽ ബീട്ട് അല്ലാഹ്
ഇരലം ചേരൂർ ദിക്കിന്ന് വരവായന്നേ
ഇരുളുട കൊടുമ്മയാലെ ഖാദിമവർ ചൊന്നേ

തരുരെ വെളിച്ചം ഇല്ലാതെ നടപ്പാൻ ഇന്നേ
സാധിയം ഇല്ലായെനക്ക് മാമഹിമ പൊന്നേ
ഉരൈ മൊഴി ചെവിത്തൊരു പുടിപുതൽ ഫരിത്തേ
ഊഷധം കൊണ്ട് വരുവാൻ ഖാദിമിൽ വിരുത്തെ
വിരുതരായെ സയ്യിദരെ തൊട്ട് റളിയല്ലാഹ്
വേന്തരെ ഹഖാലെ ഹാജാത്ത് എങ്കളിൽ ബീട്ടല്ലാഹ്
പരവലൈ ചെയ്തേ പടി പുല്ല് പറിച്ചെടുത്തേ
പാക്കിയരെ കോൾ കുടപ്പൂ ഹസ്തമിൽ കൊടുത്തേ
അരിഫവിള ചുണ്ടലർന്തോണ്ടൂതിയേ നേരത്ത്
അളകിനാൽ കത്തിത്തെളിന്ത് ഖാദിമും സുഖിത്ത്
പുരി പറപ്പൂർ എത്തിയെ പോത് ഉണ്ടവർ വശത്തേ
പൊളിന്തിടാമൽ കത്തിയെ ചൂട്ടുണ്ട് ബഖിയത്തെ
ഉള്ളടി സയ്യിദ് വലിയ്യിൽ എന്നും റളിയല്ലാഹ്
ഓശയർ ഹഖാലെ ഹാജാത്ത് എങ്കളിൽ ബീട്ടല്ലാഹ്
വിള്ളിടൈ പരി ഇരിങ്ങല്ലൂർ രാജ്യത്തെ
വികുടമിൽ ഒരു ജുനൂനെ ഏറ്റവും തടിത്തെ
തള്ളിയെ തളച്ചിടുന്നെ ചങ്ങലക്കകത്തെ
ദേശ നാഥരെ വിധിക്ക് മോട്ടിനാൽ കണിത്തെ
വെള്ളിരാപതിവ് പോലെ മമ്പുറത്തിൽ നിന്ന്
വീകമിൽ സിയാറത്തും ചെയ്ത് ഉമ്മയർ വരുന്നേ
വരം ഉടെ വലി ഹുസൈനിൽ എന്നും റളിയല്ലാഹ്
വരിശരെ ഹഖാലെ ഹാജാത്ത് എങ്കളിൽ ബീട്ടല്ലാഹ്
കരുണരെ വരവറിന്ത് കണ്ടവൻ സദ്ദത്തെ
കനദിയർ ശൈതാനെ ഹൽ റൽത്തനീ എന്നുത്തേ
ചരലുകൾ എടുത്തൊരു എറിയലൈ കൊടുത്തേ
സമയമിൽ ദീവാനുണ്ടെതം ശിഫാ സുഖിത്തേ
ഇരസമിൽ ഉലകർ എത്തി ചങ്ങല വിടുത്തേ
ഇമ്പമിൽ ഹുസൈനവരെ പൊന്മം പുടിത്തേ
പതകെതി താരും വലിയെ തൊട്ട് റളിയല്ലാഹ്
പതിയരെ ഹഖാലെ ഹാജാത്ത് എങ്കളിൽ ബീട്ട് അല്ലാഹ്
മദ്ഹുകൾ ഉരത്ത് പാദം കണ്ണിടയിൽ ബെത്തെ
മധുകരം മധുകുടിക്കും പോലവെ മണത്തെ
നിധിയരെ എനക്ക് മക്കൾ ഇല്ലായെന്നുരത്തെ
നിരുണിയം നീദം അവർക്ക് മക്കളെ കൊടുത്തെ

അതിശിയപ്പെട്ടെ നവങ്ങൾ വിവിധമിൽ കാണിത്തെ
ആരിളസ്സാദാത്തി മാലക്ക് ആണിയായെ മുത്തേ
മുത്ത് നബി പേരരെ തൊട്ട് എന്നും റളിയല്ലാഹ്
മുർശിദർ ഹഖാലെ ഹാജാത്ത് എങ്കളിൽ ബീട്ടല്ലാഹ്
സത്തരെ മഖാമിടം ഒരു മരം മുളത്തെ
സാരമായതിന്റെ തോലിനാൽ ശിഫാ പെരുത്തെ
പിത്ത രോഗമിൽ കുടിത്തേ നാസരിൽ ശമിത്തേ
പിള്ളകൾ അശുന്തിടുന്നേ നാരികൾ കുടിത്തേ
പത്തിനികളിൽ ഹമലുറ്റ് സുഖമിൽ പെത്തെ
പള്ള ദണ്ണങ്ങൾക്ക് മറ്റും നർക്കുണം ഫലിത്തെ
നർക്കുണം ഹുസൈനവരെ തൊട്ട് റളിയല്ലാഹ്
നാതരെ ഹക്കാലെ ഹാജാത്ത് എങ്കളിൽ ബീട്ടല്ലാഹ്
ദുർക്കടമായെ വസൂരി പെട്ടൊരു കുട്ടിക്കായ്
ദുഃഖമിൽ പിതാവ് വലീ മഖാമിടം അടുക്കയ്
സർ കരുത്താലെ വിളിത്ത് കേണവർ ഉരക്കയ്
സാധിയം ദുആ മുടിയും മുൻ ശിഫാ തരിക്കയ്
തർക്കികൾ നേർച്ചക്ക് ഒരു മുടക്കമേ ഉരക്കയ്
താമസം കൂടാതവർക്ക് എൻ ബലാൽ കൊടുക്കയ്
കൊടൈ പെടും സാഹിദ് അവരെ തൊട്ട് റളിയല്ലാഹ്
കോലരെ ഹക്കാലെ ഹാജാത്ത് എങ്കളിൽ ബീട്ടല്ലാഹ്
വിടുത്തെ വാണം ഒണ്ട് മഖാമിന് മുകളണുണ്ടേ
വീരിത കള്ളി കളിത്ത് നിണ്ടിടൈ ചിരന്തേ
കടിനവമിൽ നിന്ത് റയ്ഞ്ചി കൊണ്ടവൻ എളുന്ത
കരിശണത്തിൽ ആയത് പതിവ് പോൽ ഉശർന്തേ
പടംസ്ഥമേ നേർച്ചക്ക് ഉരത്തവർ അത്ഭുതപ്പെടുന്തേ
തങ്കമിൽ ഈ തിങ്കളായേ തങ്കളെ പുകൾന്തേ
പുകളുടെ സിറാജവരെ തൊട്ട് റളിയല്ലാഹ്
പുണ്യർ ഹഖാലെ ഹാജാത്ത് എങ്കളിൽ ബീട്ടല്ലാഹ്
നകുദലാൽ പുഴക്ക് നാളികാരമേ വലിത്തേ
നടന്തിടുവോർ എത്തി മഖാമിന്റെ സമീപത്തെ
പകർന്തവരിൽ നീണ്ടൊരുത്തൻ ഉണ്ട് ഈയിടത്തെ
പർപ്പരും തങ്ങളേടത്ത് ചൊല്ലുവേ ഹാസിത്തെ
വികുടവാക്ക് തീർന്തിടും മുൻ ഭ്രാന്തതും കൊടുത്തേ
വീരിതപ്പെട്ടെ പുതുമ കാട്ടിടൈ പെരുത്തേ

പെരുഗുണം ചൊരിത്തിടും ഈ നീതരിൽ റളിയല്ലാഹ്
പ്രേമരെ ഹഖാലെ ഹാജാത്ത് എങ്കളിൽ വീട്ടല്ലാഹ്
തരുകളെ വെട്ടി മഖാമിന്റെ പണിക്കെടുത്തെ
തർക്കമിൽ പെട്ടായതിൽ തീ താനവേ പുടിത്തേ
തിരുവരെ നേർച്ചാദിനം കത്തി കമർന്നെടുത്തേ
തിരുടനിൽ കനത്തതായെ ദണ്ണമേ കൊടുത്തേ
അരിമണി പ്രകാശമേദർക്ക് അവകടം കൊടുത്തേ
അതിശിയപ്പെട്ടുള്ളെ തുമ്പം കാട്ടിടൈ പെരുത്തെ
കാട്ടിയെ മതിയരെ തൊട്ട് സദം റളിയല്ലാഹ്
കനദിയർ ഹഖാലെ ഹാജാത്ത് എങ്കളിൽ ബീട്ടല്ലാഹ്
മാട്ടുകൾ ഒടി സിഹ്റും ചാലിലെ ആഫാത്ത്
മാറ്ററെ ശർറും ചതി കണ്ണേറ് മുസ്വീബാത്ത്
ബീട്ടിലെ ഉവന്നരവും ദേഹമിൽ ആഹാത്ത്
വിളകളിൽ ചാറി പുഴു മറ്റുള്ള കേടും തീർത്ത്
കാട്ടിലും ബർറ് ബഹ്റിൽ കാത്തിടും ഖൈറാത്ത്
കട്ടിയായെ ബൻസുകങ്ങൾ കാട്ടിടും ഖൈറാത്ത്
കിട്ടിയെ മുജാഹിദോരെ തൊട്ട് റളിയല്ലാഹ്
കീർത്തിയർ ഹഖാലെ ഹാജാത്ത് എങ്കളിൽ ബീട്ടല്ലാഹ്
പെട്ടിടൈ ഒരുവളിൽ കൊടുമ രോഗം ബന്തെ
പ്രേത മിനുകം അവളായി തടി തളർന്തേ
മട്ടതി സികിൽസകൾ കൊണ്ട് ഒട്ടുമേ അണയ്ന്തേ
മളവിയാതിക്ക് ഇല്ല ശിഫാ ആയതാൽ വലയ്ന്തേ
ഇട്ടമുള്ളെ തന്റെ ചമ്മൽ താഫമാൽ നടന്തേ
ഇമ്പരെ മഖാമിടത്ത് ചെന്തിടൈ കടന്തെ
കന്നമുള്ള ഇന്തരാജരിൽ സദം റളിയല്ലാഹ്
കമലരെ ഹഖാലെ ഹാജാത്ത് എങ്കളിൽ ബീട്ടല്ലാഹ്
ഉണ്ണി സങ്കിടം അളുത് പാറമാൽ ഇരുന്തേ
അമ്മയിൽ അപ്പോട് ഒരു നൗമു സുഖത്തിൽ ബുന്തേ
തന്നെയുമല്ല കനവിൽ കണ്ടവൾ കുളർന്തേ
തന്റെ വീട്ടിൽ കഞ്ചകപ്പുരു ശർറ് ഒണ്ടണുന്തേ
പൊന്നിലും തെളിന്തേ മെയ്യും ചന്തിരുൻ ഒളിന്തേ
പൂമകം പവിള് ചിരിയും കോലമേ ചമയ്ന്തേ
ഓലമുറ്റെ ശാഫിഅരെ തൊട്ട് റളിയല്ലാഹ്
കോനവാ ഹാജാത്ത് അടങ്കൽ എങ്കളിൽ ബീട്ടല്ലാഹ്

ചീകരോട് ചോതിടവെ തങ്കളെ നാമത്തെ
ചെമ്മലർ ബന്തെ സബബും കൂരണെ എൻ മുത്തെ
ഹാലതിൽ ഹുസൈനതെണ്ടും ബിണ്ടിടൈ മൂലത്തെ
ഹയ്യറായിട്ട് ശികായത്ത് ഉൻ സുദൻ ഉരത്തെ
ബോലുവാൻ ആയത് കൊണ്ടും മത്തുമേ എണ്ടുത്തേ
ബോധമിൽ അവൾ ഉണർന്ത് കണ്ടിടൈ ഗുണത്തെ
ഗുണം കൊടുത്തെ സൂദരെ തൊട്ട് സദം റളിയല്ലാഹ്
കൂരിടും ഹാജാത്തടങ്കൽ എങ്കളിൽ ബീട്ടല്ലാഹ്
ഫിണികളും വിട്ട് സുഖം കൊണ്ടായവർ സ്തുതിത്തേ
പ്രേമരാം ഈ നീദർ പേരിൽ ധർമ്മവും കൊടുത്തേ
കെണി വലയിൽ പെട്ടൊരുവൻ ഹിർദകം നനയ്ത്തേ
കേമദീപം ഒണ്ട് വലിയുടെ മഖാമകത്തെ
അണയ്ത്ത് എപ്പതിനു നേർച്ച ആക്കെ നേരത്ത്
ആരിയർ കുടു കൊശിത്തിട്ട് ആക്കി സലാമത്തെ
ആദര പൊലിവരെ തൊട്ട് സദം റളിയല്ലാഹ്
ആറ്റലർ ഹഖാലെ ഹാജാത്ത് എങ്കളിൽ ബീട്ടല്ലാഹ്
പോദരെ നേർച്ച അരിവിറ്റ് പണം എടുത്തേ
പുള്ളിയിൽ ഒരുവർ എത്തി ഏറ്റവും കോവിത്തേ
കാതലർ സദ്ദം വിടുത്ത് ആയവൻ മുഖത്തെ
കയ്യിനാൽ കൊടുമയിൽ തൊരു അടി അടിത്തേ
നീദമുക്ക് ലങ്കനം നീ ചെയ്ത് ഈടനത്തേ
നിന്നവെ എന്തതുണ്ട് എന്ന് ആയവനിൽ ഉത്തെ
ഉത്തമം വലിയരെ തൊട്ട് സദം റളിയല്ലാഹ്
ഉചിതരെ ഹഖാലെ ഹാജാത്ത് എങ്കളിൽ ബീട്ടല്ലാഹ്
നിത്തിരമിൽ നിന്തവൻ ഉണർന്തിടം നേരത്ത്
നിർണിയം താൻ കണ്ടതില്ലയ് ആരെയും ഭയത്ത്
സത്യം കശിന്തതായ സംഭവം തിരിത്ത്
സംഗതികളൊക്കെയും കുടുംബരിൽ ഉരത്ത്
അത്തിനം അടിയുടെ കലയവർ തരിത്തേ
അഞ്ച് വിരലും പതിഞ്ഞരി ശണം കൊടുത്തേ
കോൾ കൊടൈ ഹുസൈനരെ തൊട്ട് സദം റളിയല്ലാഹ്
ഗുണവരെ ഹഖാലെ ഹാജാത്ത് എങ്കളിൽ ബീട്ടല്ലാഹ്
തിണ്ണമാം ഹുസൈനവരെ മദ്ഹുകൾ ഉരത്തെ
തീർക്കുവാൻ എന്നാൽ കശിവില്ലായെന നിനയ്ത്തെ

വണ്ണമാം ഇപ്പാട്ടിനെ നച്ചാ ഗഷ്ലദ് ഹിജ്റ
പരിശമാം ദുൽഹജ്ജ് ഒന്നും യൗമുൽ ജുമുഅ
മധുരമിൽ ഫാതിഹ സയ്യിദാണവരിൽ ചാറ്റി
മതിയരെ മഖാമിടത്ത് പാടി അരങ്ങേറ്റി
തുദി പെടുന്ത് ജനസമൂഹം ഏറ്റവും മാനിത്ത്
തൂയരെ രിളാ കൊടുത്ത് ഗീത്ത് ഇത് ഞാൻ തീർത്ത്
അതുലെനെ നീരെ സ്വലവാത്തും സലാമും എല്ലാ
അമയ്യവും ത്വാഹാവിൽ ആലും സ്വാഹിബോർക്കേകല്ലാഹ്
മതിയരാം നബി ശഫാഅത്ത് എങ്കളിൽ ഏകല്ലാഹ്
മണിപതിക്ക് അണയ്ത്ത് റബ്ബനാ ലിഖാ കാട്ടല്ലാഹ്

## ഒന്നാം ഇരവാകുന്നു

ആലമു ദുനിയാവകം പൊരുത്തിടും നാളെല്ലാ
ഹാലതിയിൽ നല്ലാ * ഫാലരുളീട് അല്ലാഹ്
ആക്കമേ മാലു ബദൻ സൗജത്ത് മക്കൾകുല്ലാ
ആലിലുമേ തൊല്ലാ * കാക്ക് നീ യാ അല്ലാഹ്
താലമേ ദുനിയാവതിന്ന് മൗത്തതിൽ ഈമാനാ
തന്തരുൾ അമാനാ * എങ്കളിൽ യാ അല്ലാഹ്
താമസപ്പടി ബർസഖായിടും സമാനാ
തങ്കമേ ബഹുമാനാ * പദവികൾ ഏകല്ലാഹ്
കാലമേ മഹ്ശറിൽ അണന്തിടും നേരത്ത്
കാരുണം ചൊരിത്ത് * താരണം യാ അല്ലാഹ്
കടുമയിൽ പാലം കടന്ന് സ്വർഗ വീടകത്ത്
കഞ്ചകികളൊത്ത് * കൊഞ്ചുവാൻ ഏകല്ലാഹ്
പാലകർ യാസീൻ നബിന്റെ മംഗല താളൊത്ത്
പടി സഭക്കകത്തെ * കൂടുവാൻ ഏകല്ലാഹ്
ഫാളിലർ ആലും സ്വഹാബിൽ നൽ സ്വലാത്തും പിന്നെ
ഫാ സലാമും തന്നാ * സന്തതം ഏകല്ലാഹ്

## രണ്ടാം ഇരവാകുന്നു

അരുണ കിരയ്യമേ ചരണ കുരു നബിയരെ നൽകരുണ ഹിമാ
അനുദിനം നിരുണം ബെഹു നിഅ്മത് യമയ്കളിൽ തരണം-
തിരുപരനെ
അർസ് കുർസനയ് മുർസൽ അരശരെ പിരിശ സഹബരുമാ

നബികളെ പിരിശ ചിറയ് സദമാ എമയ്കളിൽ തരണം -
തിരുപരനെ
അരിനൽ സുഹ്റാബീ പൊരുളർ അഹ്ലുബൈതരയും -
വലീ ഉലമാ
ശുഹദരെ ചരണം അനുദിനമാ യമയ്കളിൽ തരണം -
തിരുപരനെ
അരുണമിനാൽ ഒരുദിനമെ പുതുമകൾ അരനൽ വലീ വസ്മാ
ഹുസൈനരെ ചരണം കെതിനിദമാ യമയ്കളിൽ തരണം -
തിരുപരനെ
വരണമണിയരെ കരുണ കുണം തരും ബർകതെള്ളി ഉകമാ
ഹുസൈനരെ ബർകത് ഇരുതലമാ യമയ്കളിൽ തരണം -
തിരുപരനെ
ശറഇൽ മുറവിധി ശരിയായി നടത്തിയേ വറഇൽ അമലതുമാ
ഹുസൈനരെ ചരണം അനുദിനമാ യമയ്കളിൽ തരണം -
തിരുപരനെ
അറിവിൽ ഉറവതും തുറവും മുറയതിൽ നെരിയും ഹുദാ -
ഹികമാ
ഹുസൈനരെ ചരണം അനുദിനമാ യമയ്കളിൽ തരണം -
തിരുപരനെ
അസ്കാ സ്വലാത്തും നൽതസ്ലീമും അഹ്മദ് അന്നബിക്കും -
കുടുംബരുമാ
സ്വഹബികൾ ഇവരിൽ അനുദിനമാ അരുൾ നീ പെരിയ -
തിരുപരനെ

## دعاء

اَلْحَمْدُ لِلّٰهِ رَبِّ الْعَالَمِينْ. اَللّٰهُمَّ صَلِّ عَلَى سَيِّدِنَا مُحَمَّدٍ وَعَلَى آلِ سَيِّدِنَا مُحَمَّدٍ. اَللّٰهُمَّ عَافِنَا مِنْ كُلِّ بَلَآءٍ وَوَبَآءٍ وَبُوسٍ وَضَيْرٍ اِنَّكَ وَلِيُّ لِكُلِّ خَيْرٍ وَعَامِلْنَا مُعَامَلَةَ أَهْلِ الْخَيْرِ بِبَرَكَةِ سَيِّدِ الْأَنْبِيَآءِ وَأَهْلِ بَيْتِهِ النُّجَبَآءِ. وَبِسَيِّدِ حُسَيْنِ بْنِ الْعَلَوِي الْعَيْدَرُوسِ. رَبَّنَا آتِنَا فِي الدُّنْيَا حَسَنَةً وَفِي الْآخِرَةِ حَسَنَةً وَقِنَا عَذَابَ النَّارِ. آمِينْ بِرَحْمَتِكَ يَا أَرْحَمَ الرَّاحِمِينَ.